ഒരിക്കം കണ്ടിട്ടേററമാനസി) പതിവി-
ല്ലാത്ത ഭാവമൊ-
ന്നിതെന്നെച്ചൊല്ലിട്ടില്ല, ചലമതി ഞാ-
നക്ഷമരവർ. (൧)

[അടുത്തുചെന്നിട്ട്] ജയിച്ചാലും, ഭവാൻ ജയി-
ച്ചാലും.

രാജാ:— ഭഗവാനേ, വിരാടൻ അഭിവാദനം ചെ-
യ്യുന്നു.

സന്ന്യാസി:— നല്ലതു വരട്ടെ!

രാജാ:— ഞാൻ അനുഗ്രഹീതനായി. ഇതാ, പീഠം.
ഇരിക്കൂ.



സന്ന്യാസി:— (ഇരുന്നിട്ട) അല്ലയോ രാജാവേ,
യുദ്ധോദ്യമമിതെന്തിന്നു?
രാജ്യശ്രീവർദ്ധനത്തിനോ?
ഗവിഷ്ഠർക്കഴൽ ചേർപ്പാനോ?
ഭീരുസംരക്ഷണത്തിനോ? (൨)

രാജാ:— ഭഗവാനേ, ഗോഗ്രഹണത്താൽ എന്നെ
അപമാനിച്ചുകളഞ്ഞു.

സന്ന്യാസി:— ആര്?

രാജാ:— ധാർത്തരാഷ്ട്രന്മാർ

സന്ന്യാസി:— ധാർത്തരാഷ്ട്രന്മാരോ? (ആത്മഗതം)
ഹാ, കഷ്ടം!

---

൧. അചലമതി=മനസ്സിന്നു ചാപല്യമില്ലാത്തവൻ.

വൃകോദരകൃതം ഭുവനേ മനസ്വി-
മനസ്സിനാകമ്പമിയറ്റിടുന്നു:
വൈരപ്രിയന്മാരവർ തൊറ്റു ചൊല്ലു-
ന്നൊന്നന്ന്യ തെറ്റിച്ചിവർ ചെയ്യു പോലെ.

(൪൮)

രാജാ:— ഭഗവാനേ, എന്താണിപ്പോൾ വിചാരിക്കുന്നതു്?

സന്ന്യാസി:— ഒന്നുമില്ല. അവരെപ്പറ്റി ദുഃഖിക്കുയാണ്.

രാജാ:— ഇനിമേൽ അങ്ങനെയില്ല. ശകുനനായെങ്കിലും യുധിഷ്ഠിരൻ ക്ഷമിക്കുമെന്നു വെച്ചിട്ട്, ഞാൻ ക്ഷമിക്കുന്നതല്ല.

സന്ന്യാസി:— ശരിതന്നെ. (ആത്മഗതം)

ഇപ്പോൾ, പഞ്ചാസ്യത്വഗ്ഗുഹയിൽക്കിടപ്പും,
രാജ്യഭ്രംശം, കൃഷ്ണയെക്കാടിഴത്താനം,
വേഷം മാറിപ്പാർപ്പുമെല്ലാം പ്രശസ്യം!
മൽക്കാന്തത്വം ജാതമായ് ചന്ദ്രവംശ്യാ. (൪൯)

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും!

രാജാ:— പിന്നെ ദുര്യോധനൻ എന്തു പ്രവർത്തിക്കുന്നു

---

൪൮. വൃകോദരകൃതം=ഭീമകൃതം. [ശ്രമിച്ചു ചെയ്തിട്ട് അങ്ങനെ ചൊല്ലി. ഇച്ചിവർ=ഇവരും.

൪൯. പഞ്ചാസ്യത്വഗ്ഗുഹയിൽ=ദർഭകൾ വിരിച്ച നിലത്ത്. പ്രശസ്യം=ശ്ലാഘ്യമായിത്തീർന്നു. മൽക്കാന്തത്വം=എന്റെ ക്ഷമ. ജാതം=ഉളവായിട്ടുള്ളത്.

ഭടൻ:— ദുര്യോധനൻ മാത്രമല്ലാ, ഭൂമിയിലെ രാജാ
ക്കന്മാരൊക്കെ എത്തിയിട്ടുണ്ട്:

ദ്രോണൻ, ജയദ്രഥ,നശ്വത്ഥാമാവീരജൻ
ശല്യൻ, കൃപൻ, ശകുനി, വികർണ്ണ,നംഗരാജൻ-
തേരോട്ടിയാട്ടയുലയും കൊടികൊണ്ടു തന്നെ
താരാമ്പി തങ്ങളുവർതൻ കണയാലെയല്ല. (൫൯)

രാജാ:— [എഴുന്നേറ്റു തൊഴുതുംകൊണ്ട്] തത്രഭവാൻ
ഭീഷ്മരും വന്നിട്ടുണ്ടോ?

സന്ന്യാസി:— (ആത്മഗതം) കൊള്ളാം. ആക്രമിച്ചു
പ്പെട്ടിട്ടും ഇദ്ദേഹം മര്യാദ വിട്ടില്ല. എയ്,

എഴുന്നള്ളിയതെന്തിനോ
കുരുക്കളുടെ സൽഗുരു?
കരാർ കടന്നിതെന്നതു
സ്മരിപ്പിപ്പതിനായ് വരാം! (൬൦)

രാജാ:— ആരവിടെ?

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു ജയിച്ചാലും!

രാജാ:— സൂതനെ വിളിച്ചു കൊണ്ടു വാ.

ഭടൻ:— കല്പനപോലെ (പോയി).

സൂതൻ:— (പ്രവേശിച്ച്) തിരുമേനി ജയിച്ചാലും!

രാജാ:—

കൊണ്ടുവാ തേരുടൻ; വന്നി_
ട്ടുണ്ടു മാന്യൻ രണാതിഥി;

---

൬൦. സ്മരിപ്പിപ്പതിന്=ഓർമ്മിപ്പിക്കുവാൻ.

൬൧. രണാതിഥി=യുദ്ധംകൊണ്ടു സൽക്കരിക്കേണ്ടുന്ന വിരുന്നുകാരൻ

രാജാ:— അല്ലെങ്കിൽ വരിക.

സൂതൻ:— തിരുമേനി, ഇതാ അടിയൻ.

രാജാ:—

നീ താനിപ്പോൾ കുമാരന്റെ
തേർ തെളിപ്പാനതന്ത്രവാൻ?
വിട തന്നോ നിനക്കായോ
നൃപർതൻ സൂതനല്ലി നീ? (൫൩)

സൂതൻ:— തിരുമേനി പ്രസാദിക്കണം. അടിയൻ
സൂതന്റെ മുറയ്ക്കു തേരും പൂട്ടിക്കൊണ്ടു ചെ
ന്നു. കുമാരനാകട്ടേ,

കല്യാണനേതിന്നോ, കെ-
ല്പതിന്നങ്ങനെ മൂലമാ,
പിന്നെത്തങ്ങളുടെതേർ തെളിപ്പാൻ
ബൃഹന്നളയെയാക്കിനാൻ. (൫൪)

രാജാ:— ബൃഹന്നളയോ?

സന്ന്യാസി:— രാജാവേ മതിമതി, പരിഭ്രമം.
ചക്രങ്ങൾകൊണ്ടു പൊടിമാരി പൊഴിച്ചിടുന്ന
തേരോണ്ടു നമ്മുടെ ബൃഹന്നളപോയിയെങ്കിൽ,
തേർ തന്നെ, നേമിയൊലികൊണ്ടു തടുത്തു, ബാണം
കൂടാതെയും ദ്രുതമമിത്രരെ വെന്നുകൊള്ളും. (൫൫)

രാജാ:— ആട്ടെ, ക്ഷണത്തിൽ മറ്റൊരു തേർ തെയ്യാ
റാക്കുക.

---

൫൫. നേമി=ചക്രത്തിന്റെ പുറം അമിത്രർ=വൈരികൾ.

സൂതൻ:— കല്പന പോലെ [പോയി]

ഭടൻ:— (പ്രവേശിച്ച്) കൊച്ചുതമ്പുരാന്റെ തേർ അ
പജയപ്പെട്ടുപോയി.

രാജാ:— അപജയപ്പെട്ടുപോയോ?

സന്ന്യാസി:— എങ്ങിനെ അപജയപ്പെട്ടു?

ഭടൻ:— മഹാരാജാവു കേട്ടാലും:

യുദ്ധജ്ഞർ മാറ്റാർ പലരേ-
ശരചാപമാർഗ്ഗം തടുക്കയാൽ
തേരെ കാട്ടിലലച്ചീടാൻ
ചുടലയ്ക്കായ്ത്തിരിച്ചു തേർ. (൧൯)

സന്ന്യാസി:— [ആത്മഗതം] ഓ, അവിടെയാണല്ലോ
ഗാണ്ഡീവം. [പ്രകാശം] രാജാവേ,

നിമിത്തമൊന്നറിച്ചിട്ടു, തേർ
ചുടലയ്ക്കായ്ത്തിരിച്ചതിന്;
ഞാനവർ നിവസിച്ചീട്ടു-
മിടം ചുടലയായ് വരും! (൨൦)

രാജാ:— ഭഗവാനേ, അനവസരത്തിലെ ഫലിതം
അരിശമാണുണ്ടാക്കുക.

സന്ന്യാസി:— അരിശം തോന്നേണ്ട. ഒരിയ്ക്കലും
ഞാൻ വ്യാജം പറയുകയുണ്ടായിട്ടില്ല.

രാജാ:— അതു ശരിതന്നെ. (ഭടനോട്) പോ, വീ
ണ്ടും വർത്തമാനമറിയുക.

ഭടൻ:— കല്പന പോലെ [പോയി]

രാജാ:—

> പെട്ടെന്നിങ്ങുദ്യമെന്തുഴി-
> യൊട്ടുക്കില്ല കിട്ടും വിധം,
> ആറ്റിൻനീർക്കുണ്ടുപോലൊണ്ടു
> വന്നണഞ്ഞീടുന്ന വക്രമായി? (൨൧)

ശബ്ദം എന്താണെന്നറിയുക.

ഭടൻ:— [പ്രവേശിച്ച്] മഹാരാജാവു ജയിച്ചാലും! ചുടുകാട്ടിൽനിന്ന്, അല്പംമുന്നം കുതിരകളെ വിശ്രമിപ്പിച്ച കുമാരൻ—

സന്ന്യാസി:— ഇവൻ എന്നെ അസത്യവാദിയാക്കുകയില്ല.

ഭടൻ:—

> അന്നവരെസ്സമ്പാദിപ്പിച്ചസിതകരിയിൽ-
> ച്ചെന്നിരം കേറിനാൻ; ന്നു-
> റമ്പാറീടാതെ കാണ്മീലൊരു കുതിരയെയോ,
> ഹന്ത! പോരാളിയെയോ;
> അമ്പാല്യമ്പാറിടും തേരുകളും പൊരുതുമെന-
> ങ്ങാതെയായി, മാറ്റമൊട്ടു-
> ക്കമ്പാലെയൂടി—യമ്പിൻ കൊടുനരിയെയൊഴി-
> ക്കുന്ന കോദണ്ഡദണ്ഡം. (൨൨)

സന്ന്യാസി:— [ആത്മഗതം]

---

൨൨. സമ്മതിപ്പിച്ചെഴുന്നു വിട്ടു.

അക്ഷയ്യതൂണീരപ്രമിതഃ-നിതൊന്നി-
നായല്ലയോ, ഖാണ്ഡവകാനനത്തിൽ,
വൃത്രാരി പേമാരികളെത്ര പെയ്തു-
തെല്ലാമശാന്ത്യമ്പുകളെയ്തുവിട്ടു! (൨൩)

രാജാ:— ശത്രുക്കളുടെ സ്ഥിതി ഇപ്പോഴെന്താണ്?

ഭടൻ:— അത് അടിയന്നു കാണാൻ കഴിഞ്ഞില്ല. വർത്തമാനക്കാർ പറയുന്നു:

ദ്രോണർ വില്ലിന്റെ വൻപുഴക്കമതിലെന്ന-
റിഞ്ഞുടനെ മടങ്ങിനാൻ;
ബാണമക്കൊടിയിലേററു കണ്ടു മതിയെന്നു
ഭീഷ്മർ പൊരുതാതെയായ്;
ക്ഷീണനായ് കണകളേററ കർണ്ണനടനെന്തിനി-
യുന്നിതുള്ളപക്ഷം;
പ്രാണഭീതി വിലവെപ്പതില്ലിഹ കുമാര-
നാകുമഭിമന്യു താൻ. (൨൪)

സന്ന്യാസി:— അഭിമന്യു വന്നിട്ടുണ്ടോ? അല്ലയോ രാജാവേ,

സൌഭദ്രനിക്കുലത്തിൻ
തേജസ്സാമഗ്രി പോരുവതുണ്ടെങ്കിൽ,
സൂതനെ വേരറുത്തല്ലോ നാ-
മിങ്ങെത്താകാ ശ്വാസനാലയാൽ. (൨൫)

---

൨൩. അക്ഷയ്യതൂണീരപ്രഃ=ഒടുങ്ങാത്ത ആവനാഴികളുള്ളവൻ എന്ന വില.

രാജാ:— അങ്ങിനെ പറയേണ്ട.

ഭീഷ്മൻരാമശരാവഭിന്നകവചൻ,
മന്ത്രായുധൻ ദ്രോണരും
കർണ്ണൻ, സൈന്ധവരാജനെന്നിവരെയും,
മററുഭൂപന്മാരെയും
തോല്പിച്ചിട്ടഭിമന്യുവെ,പ്പിതൃഭയാൽ
ധർഷിച്ചിടാതാകുമോ?
സഖ്യം കൊണ്ടകിലങ്ങും സൌഹൃദപ്രസംഗം
പ്രായത്തിനൊത്തുള്ളതാം. (൨൩)

ഭടൻ:— കൊച്ചുതമ്പുരാന്റെ രഥമാകട്ടെ,
നിർത്തീട്ടകിൽത്തിരിയും, മേട്ടുമയച്ചുവിട്ടാൽ,
ചെന്നാക്രമിച്ചിട്ടവരില്ലിടർ പെട്ടതില്ല,
ചാരെ കിടന്നുതിരിയുന്ന രഥം പരാരാൽ
കാട്ടിക്കൊടുത്തിടുകയാണവനെന്നു തോന്നും. (൨൪)

രാജാ:— പോയ്ക്കൊൾക, വീണ്ടും വിവരമറിയും.

ഭടൻ:— മഹാരാജാവിന്റെ കല്പനപോലെ. [പോയി, പ്രവേശിച്ചിട്ട്] മഹാരാജാവു ജയിച്ചാലും! വിരാടേശ്വരൻ ജയിച്ചാലും! അടിയൻ സന്തോഷവർത്തമാനം തിരുമനസ്സുണർത്തിക്കാം: ഗോഗ്രഹണത്തിൽ തോററു ധാർത്തരാഷ്ട്രന്മാർ ഒഴിച്ചുപോയി.

---

൨൩. ഭീഷ്മ.....വചൻ=ഭാർഗ്ഗവരാമന്റെ അമ്പുകൾ തട്ടി പൊളിഞ്ഞ ചട്ടയുള്ളവൻ. പിതൃഭയാൽ=അർജ്ജുനനെ പേടിച്ചിട്ട്. ധർഷിച്ചു=ആക്രമിക്കുക.

സന്ന്യാസി:— ഭവാൻ ഭാഗ്യശാലി തന്നെ.

രാജാ:— അല്ലല്ലോ, ഇവിടുത്തെ ഭാഗ്യമാണിതു്. പിന്നെ ഉണ്ണി എവിടെ?

ഭടൻ:— വിക്രമം കാട്ടിയ പടയാളികളുടെ വിവരം എഴുതിച്ചുവെക്കുകയാണു് കൊച്ചുതമ്പുരാൻ.

രാജാ:— കൊള്ളാം. ഉണ്ണിയുടെ പ്രവൃത്തി ശ്ലാഘനീയം തന്നെ.

പുകഴ്ത്തിടേണ്ടും തൊഴിലാൽ
പരിക്ഷതരാം യോധരിൽ
കാലേ ചെയ്യുന്ന സൽക്കാരം
ചാലേ പോക്കുന്നു നോവിനെ. (വ്യ)

ബൃഹന്നളയെവിടെ?

ഭടൻ:— സന്തോഷവൃത്താന്തം അറിയിപ്പാൻ അകത്തേക്കു പോയി.

രാജാ:— ബൃഹന്നളയെ വിളിക്കൂ.

ഭടൻ:— കല്പനപോലെ. [പോയി]

[പിന്നെ ബൃഹന്നള പ്രവേശിക്കുന്നു]

ബൃഹന്നള:— [തന്നെത്താൻ നോക്കി വിചാരത്തോടുകൂടി]

ഗാണ്ഡീവം കലയറവാൻ കരയിട-
ക്കുണ്ടായ് പിന്നക്കു ശര-

---

വ്യ. യോധർ=പടയാളികൾ, നോവിനെ=ആയുധമേററുള്ള വേദനയെ.

വ്യാപാരങ്ങളിൽ വേണ്ടപോലെ മുറുകി-
ച്ചേർന്നതയായ് മുഷ്ടി മേ;
കൈകണ്ണങ്ങളും പടുത്വമില്ലാ,-ത്തവട്ട-
പ്രാകാരതയായ് നില്പിതും;
പിമ്പോട്ടിച്ചു വിടുന്നിതെന്നെൻ പരിചയാൽ
സ്ത്രീഭാവത്തിൽനിന്നൊന്നു ഞാൻ. (൨൯)

ഞാനാകട്ടെ,
ഈ വേഷമൊട്ടൊഴിപ്പതിൻ നടുക്കിൽ
നാണിച്ചുകൊണ്ടേ നെടുവീർ വലിക്കുന്നു,
എന്നാലുമമ്പിൻമഴ പെയ്യുന്നതും,
കരിന്നമർന്നുപൊടിയും കണ്ടതാൽ. (൩൦)

ഹാ,
മന്നന്റെ ഗോനിരയെ വീണ്ടു ജയം ലഭിച്ചു-
വെന്നാലുമെൻകരളിനില്ല ജയപ്രഹർഷം:
ദുശ്ശാസനാദ്യരെയടർത്തലയിൽപ്പിടിച്ചു-
കെട്ടാഞ്ഞതല്ലി,യിഹ മാത്സ്യപുരത്തിലെത്തി!
(൩൧)

ഉത്തരയുടെ സമ്മാനമായ ആഭരണവും അണിഞ്ഞു, രാജാവിനെക്കാണ്മാൻ എനിക്കു ലജ്ജ തോന്നുന്നു. അതിനാൽ വിരാടപുത്രിയെ കാണുകതന്നെ. (ചുറ്റി നടന്നു നോക്കിയിട്ടു) അല്ലാ, ഇതാ ആര്യയുധിഷ്ഠിരൻ,

---

൨൯. വ്യാപാരം=അസ്ത്രപ്രയോഗം. മുഷ്ടി=കൈപ്പിടി.

൩൧. ജയപ്രഹർഷം=ജയിച്ചതുകൊണ്ടുള്ള സന്തോഷം.

സദ്യൌവനൻ ശ്രേഷ്ഠതപോവനപ്രിയൻ,
നരശേഖരൻ ബ്രാഹ്മണവൃത്തി പൂണ്ടവൻ,
വിരാജ്യനായാലുമതിശ്രീയോജ്ജ്വലൻ,
ത്രിദണ്ഡമെന്ന്യേയദണ്ഡധാരകൻ. (൩൭)

(അഞ്ജലി ചെയ്ത്) ഭഗവാനേ, ഞാൻ അഭിവാദ്യം ചെയ്യുന്നു.

സന്ന്യാസി:— നല്ലതു വരട്ടെ!

ബൃഹന്നള:— സ്വാമി! ജയിച്ചാലും!

രാജാ:—

ശ്രുതം വൃഥാ, ജാതിവൃഥാ, മഹാങ്കലും
കർമ്മം വിളങ്ങുന്നിതു താണവങ്കലും:
മുൻ രോഗമായ് തള്ളിയിരുന്ന മെയ്യിതു,-
മെയ് തന്നെ വീണ്ടും ബഹുമാനപാത്രമായ്! (൩൮)

ബൃഹന്നളേ, ക്ഷീണിച്ചിരിക്കുന്ന ഭവതിയെ ഞാൻ വീണ്ടും ക്ഷീണിപ്പിക്കയാണ്: യുദ്ധവർത്തമാനം വിസ്തരിച്ചു പറയുക.

ബൃഹന്നള:— മഹാരാജാവു കേട്ടാലും!

ഭടൻ:— (പ്രവേശിച്ച്) മഹാരാജാവു സപുത്രോൽക്കർഷേണ വർത്തിച്ചാലും!

---

൩൭. വിരാജ്യൻ=രാജ്യം പോയവൻ. അദണ്ഡധാരകൻ=ദണ്ഡം [ദണ്ഡനീതി] നടത്താത്തവൻ.

൩൮. കർമ്മം വിളങ്ങുന്നിതു=കർമ്മം നന്നായാൽ, ഇതെല്ലാം ഒരുപോലെ ബഹുമാനനീയമായിത്തീരുന്നു. മെയ്യ്=ബൃഹന്നളയുടെ നപുംസകരൂപം.

രാജാ:—

നാൻഹർഷം പൂണ്ടനായ്ക്കാണ്മൂ,

ചൊൽകെന്താശ്ചര്യകാരണം?

ഭടൻ:— അവിശ്വാസ്യം പ്രിയം വിഭോ:

പിടിയിൽപ്പെട്ടു ഫാൽഗുനി; (൫൭)

ബൃഹന്നള:— പിടിയിൽപ്പെട്ടു എന്നോ? (ആത്മഗതം)

പടയിതിനടെ കെല്പുള്ളപാർത്ഥൻ

നടനത്തിൽ ഞാനവനെയുമിന്നു കണ്ടേൻ,

ഭുവനമവനു തുല്യനില്ലിതാരായ്

വരമില്ല, കീചകർ ചത്തുപോയിരില്ലേ?

(൫൮)

സന്ന്യാസി:— ബൃഹന്നളേ, ഇതെന്താണ്?

ബൃഹന്നള:— ഭഗവാനേ,

കാണ്മീലവനെ വെൽവോനെ

ഞാനും. വൻ ബലി, ശിക്ഷിതൻ,

താനേർത്തൻഭാഗ്യദോഷത്താൽ

പാറിടെയുള്ളൂ പരാജയം. (൫൯)

രാജ:— എങ്ങിനെയാണിപ്പോൾ പിടിച്ചത്?

ഭടൻ:—

തേരിൽച്ചെന്നാരി നിശ്ശങ്കം

കൈകളെക്കൊണ്ടിറക്കിനാൻ

രാജാ:— ആര്?

---

൫൭. ഫാൽഗുനി=അർജ്ജുനൻ.

൫൯. ബലി=ബലവാൻ

ഭടൻ:

തിരുമേനി മടപ്പള്ളി-
പ്പണിക്കു നിയമിച്ചവൻ. (൬൩)

ബൃഹന്നള:— (സ്വഗതം) എന്നാൽ, ഭീമജ്യേഷ്ഠൻ ആലിംഗനംചെയ്യേണ്ടതാണ്, പിടിക്കുവല്ല.

ആകവേകണ്ടു സന്തോഷി-
ക്കുകയേ ചെയ്യുന്നുള്ളു ഞാൻ;
ആസ്വാദിച്ചു, സ്വസൗന്ദര്യം
വെളിവാക്കിയ്ക്കുമഗ്രജൻ! (൬൪)

രാജാ:— എന്നാൽ, അഭിമന്യുവിനെ സൽക്കരിച്ച് ആകട്ടെ, കൊണ്ടുവരട്ടെ.

സന്യാസി:— രാജാവേ, വൃഷ്ണികളുടെയും പാണ്ഡവന്മാരുടെയും കുട്ടിയായ അഭിമന്യുവിനെ സൽക്കരിച്ചാൽ, പേടിച്ചിട്ടാണെന്ന് ആളുകൾ കരുതും. അതിനാൽ ഇവനെ അനാദരിക്കുകയാണ് വേണ്ടത്.

രാജാ:— യാദവീപുത്രനെ അനാദരിച്ചുകൂടാ. എന്തെന്നാൽ,

പാർത്ഥൻതൻ മകനാണിവൻ, ബന്ധു, വയ-
സ്സെന്നുണ്ണിയോടൊപ്പമാം;
പാഞ്ചാലനിഹ ചാർച്ചയുണ്ടീവഴി-
ക്കെൻപുത്രീതനപുത്രനാം;

൬൩. മടപ്പള്ളിപ്പണി=അടുക്കളപ്പണി.

മന്നോർകളും ഭീഷ്മാദികളും തോറോടിച്ചു്
വന്നോരു സൌഭദ്രനെയോ പിടിച്ചു്
ഇന്നത്തരൻ മന്നിടമൊക്കെവെന്നി-
തെന്നായ് പൃതക്കതിലിതിന്റെ സാരം!

(൪൧)

(പിന്നെ ഭീമസേനൻ പ്രവേശിക്കുന്നു)

ഭീമസേനൻ:—

പണ്ടരക്കപ്പുരകൊള്ളിവെച്ച പൊഴുതെ-
ന്റെ കൈകളിലെടുത്തു താൻ
കൊണ്ടുപോന്നു, സഹജാതരെന്റെ ജനയി-
ത്രിയെന്നിവരെയൊക്കയും,
ഇന്നു ബാലനഭിമന്യുവകനാ രഥത്തിൽ-
നിന്നിവനിറക്കിയി-
ട്ടിന്നു ചെയ്യുതിനു തുല്യമാം ശ്രമമിതെന്നു
തോന്നിടുവതുണ്ടു മേ! (൪൨)

കുമാരൻ ഇതിലെ ഇതിലെ.

(പിന്നെ അഭിമന്യുവും ബൃഹന്നളയും പ്രവേശിക്കുന്നു)

അഭിമന്യു:— ഹേ, ഇതാരാണ്.

പരപ്പേറും മാറും, ചൊടിയ പദവും,
ചീർത്ത തുടയും,
സ്ഥിരോന്നതവും തോളും കൃശതരമര-
ക്കെട്ടുമുടയോൻ?

---

൪൧. സൌഭദ്രൻ=അഭിമന്യു.

൪൨. സഹജാതർ=സഹോദരർ. ജനയിത്രി=അമ്മ.

വൈരംകൈക്കൊണ്ടെന്നാസ്സമുദ്ധമിവനെ-
ത്തിച്ചിതഹോ മാം;
കനത്തെരോച്ചെന്നിട്ടിരുളിവനമ-
ത്തിലുടലിൽ മേ. (൪൩)

ബൃഹന്നള:— കുമാരൻ ഇതിലേ ഇതിലേ.

അഭിമന്യു:— ഏയ്! ഇതാരാണ് മറെറാരാം.
ഉന്നക്കമിയലാത്ത പെൺകലവിളു-
ഷമെന്നുള്ളടികയാൽ
പിടിച്ചുടയ കൊപ്പണിഞ്ഞൊരു കരി-
ന്ദ്രനെപ്പോലെയായ്,
ഉടൽപ്പുറിച്ചു താനാകിലുമുയ-
ച്ച തേജസ്സിലാ-
ന്നു, മാവടിമ പട്ടതു പൂണ്ടടി കണ്ണ-
ക്കെ രോമാഞ്ചിപ്പവനേ? (൪൪)

ബൃഹന്നള:— [സ്വഗതം] ഇവനെ ഇവിടെ കൊണ്ടു വന്ന ജ്യേഷ്ഠൻ എന്താണീച്ചെയ്യുന്നത്?
മുൻപോരിലെ വിജിതനെന്നാകിലും ചേർന്നു,
മാഴ്കും സുഭദ്രയുചിതമൊഴിപ്രയോഗാൽ;
തോറെറന്നുവെച്ച ഭഗവാനിവനിൽക്കൂടെക്കും
വാക്കെന്നിതെന്തരയഹോ, മൊഴ്ന്നുവെലം കെട്ടുന്നു!
(൪൫)

ഭീമസേനൻ:— അർജ്ജുന—

ബൃഹന്നള:— അതേ, അർജ്ജുനന്റെ മകനാണിവൻ.

൪൪, പെൺകലവിളുഷം=സ്ത്രീകൾക്കു ചേർന്ന ഉടുപ്പുകൾ.

ഭീമസേനൻ:— അതെ. [സ്വകാര്യം]

എവം ഞാനിവനെപ്പിടിച്ചതിലെഴും
കെട്ടൊക്കരയാൽത്തുഷ്ടി-
ച്ചുവൻ ശത്രുകരത്തിലായ മകനെ-
ക്കണ്ടിട്ടു കൺ ചീമ്മിടും?
ആവുന്നോളമപത്യവത്സലതയാ
വീക്ഷിച്ചു കൊള്ളട്ടെ, താൻ
താവും ദ്രൗപദിയെന്നനന്ന്യിയിവനെ-
ക്കൊണ്ടിങ്ങു പോന്നിടിനേൻ. (൪൬)

ബൃഹന്നള:— [സ്വകാര്യം] ഒന്നു സംസാരിച്ചുകേൾ-
ക്കുവാൻ എനിക്കു വളരെ കൌതുകമുണ്ട്. ജ്യേ-
ഷ്ഠൻ ഇവനെ സംസാരിപ്പിക്ക.

ഭീമസേനൻ:— അങ്ങിനെതന്നെ ഹേ, അഭിമന്യു,

അഭിമന്യു:— അഭിമന്യു എന്നോ?

ഭീമസേനൻ:— ഇവൻ എന്നോടു ശുണ്ഠിയെടുക്കയാ-
ണ്. താൻതന്നെ സംസാരിപ്പിച്ചുകൊൾക.

ബൃഹന്നള:— ഹേ, അഭിമന്യു,

അഭിമന്യു:— എന്ത് എന്ത്? അഭിമന്യു എന്നോ? ഹാ,

പേരെടുത്തു വിളിക്കുന്നു
നീചത്വം ക്ഷത്രവംശ്യരെ!
ഇതോ നടപ്പിങ്ങ്? പിടി-
ച്ചുത്തിൽപ്പെട്ടമവജ്ഞയോ? (൪൭)

---

൪൬. അപത്യവത്സലതയാ=സന്താനവാത്സല്യത്താൽ.

൪൭. അവജ്ഞ=അനാദരം.

ബൃഹന്നള:— അഭിമന്യൂ, നിന്റെ അമ്മയ്ക്കു സുഖമല്ലേയോ?

അഭിമന്യു:— എന്തെന്ന്? ഹേ ധാർഷ്ട്യം?

നീയാരവൻ യുധിഷ്ഠിര-
നരപതിയോ, ഭീമനോ, ധനഞ്ജയനോ,?
എന്നോടു പിതൃജനമദ്ധ്യിൽ
സ്ത്രീവൃത്താന്തം കടന്നു ചോദിപ്പാൻ? (൧വൃ)

ബൃഹന്നള:— അഭിമന്യൂ, ദേവകീപുത്രനായ കൃഷ്ണനു സുഖമല്ലേയോ?

അഭിമന്യു:— എന്ത്, അവിടുത്തെയും പേർ മാത്രമോ? അതെ, അതെ, ചോരന്റെ സ്നേഹിതനു സുഖംതന്നെ!

[രണ്ടാളും അന്യോന്യം നോക്കിച്ചിരിക്കുന്നു]

അഭിമന്യു:— എന്താണിപ്പോൾ എന്നെ പുച്ഛിച്ചു ചിരിക്കുന്നത്?

ബൃഹന്നള:— ഒന്നുമില്ല.

അച്ഛനർജ്ജുനനു,മ്മാമൻ
ജനാർദ്ദനനു,മോർക്കിൽ,
തഞ്ചാൻ ശിക്ഷിതസ്യൻ നീ
പോരിൽതോറ്റു പോരുമേ! (൧ൻ)

അഭിമന്യു:— പുലമ്പാതിരിക്കൂ.

---

൧ വൃ. സ്ത്രീവൃത്താന്തം=സ്ത്രീകളുടെ വർത്തമാനം.
൧ ൻ. തഞ്ചാൻ=ചേരപ്പക്കാരൻ.

യുദ്ധങ്ങളിൽ മകന്റെയു-
മച്ഛന്റെയും പരാക്രമം! (൩൨)

രാജാ:— അഭിമന്യുവിനെ വേഗം കൊണ്ടുവരു. വേഗം.

ബൃഹന്നള:— കുമാരൻ ഇതിലെ ഇതിലെ. ഇതാ, മഹാരാജാവ്. കുമാരൻ അടുത്തുചെല്ലുക.

അഭിമന്യു:— ഉം, ആരുടെ മഹാരാജാവ്?

ബൃഹന്നള:— ഉത്തരന്റെ. ബ്രാഹ്മണനോടുകൂടി ഇരിക്കുന്നു.

അഭിമന്യു:— ബ്രാഹ്മണനോട് [അടുത്തുചെന്ന്] ഭഗവൻ, ഞാൻ അഭിവാദ്യംചെയ്യുന്നു.

സന്ന്യാസി:— വത്സ, വത്സ ഉണ്ണീ,

ധൈര്യം, വിദ്യകൾ, വിനയം, സുജനാനുകമ്പ,
മാധുര്യം, ഉററ വിജയം, ഒരു വില്ലിൽ വീര്യം,
ഈമട്ടാരച്ഛനുടെ സൽഗുണമൊക്കെ നേടൂ,
മററുള്ള നാൽവരുടെ വേണ്ട ഗുണത്തെയും നീ.
(൩൩)

അഭിമന്യു:— ഞാൻ അനുഗൃഹീതനായി.

രാജാ:— വരൂ, വരൂ, മകനേ! എന്താണെന്നെ അഭിവാദ്യംചെയ്യാത്തത്? (ആത്മഗതം) അഹോ, കുറുമ്പനാണ് ഈ ക്ഷത്രിയക്കുട്ടി. ഞാൻ ഇവന്റെ ഗർവ്വു മാററാം. (പ്രകാശം) ആരാണിവനെ പിടിച്ചത്?

---

൩൩. സുജനാനുകമ്പ=ബന്ധുക്കളിൽ ദയ.

ഭീമസേനൻ:— മഹാരാജാവേ, ഞാൻ.

അഭിമന്യു:— ഒരു നിരായുധൻ എന്നു പറയുക.

ഭീമസേനൻ:— ശാന്തം പാപം!

തോൾ തടിച്ചു മിനുത്തുള്ള
കൈകൾ താനെൻറയായുധം;
പോരാട്ടമവർക്കാണല്ലോ ഞാൻ,
വില്ലെടുക്കുന്നു ദുർബലർ! (൩൫)

അഭിമന്യു:— ഓഹോ,

കൈതവങ്ങളോർക്കാതഹോ ഞിയാ-
ക്കാർത്തൻ വീഴ്ത്തുമകൈതവം,
ആ മദ്ധ്യമപിതാവോ വീ-
യര്-വിടരല്ലാത്തതീമൊഴി! (൩൬)

സന്ന്യാസി:— ഉണ്ണീ, ആരാണീ മദ്ധ്യമൻ?

അഭിമന്യു:— കേട്ടാലും! അല്ലെങ്കിൽ, ഞങ്ങൾ ബ്രാഹ്മണരോട് ഉത്തരം പറയാറില്ല; മറ്റൊരാൾ ചോദിച്ചാൽ ഹന്ത്.

രാജാ:— ആവട്ടെ, ആവട്ടെ! ഉണ്ണീ ഞാൻ ചോദിക്കാം. ആരാണീ മദ്ധ്യമൻ?

അഭിമന്യു:— കേട്ടുകൊൾക: യാതൊരാളാണോ,

പുരാ ജരാസന്ധനെ വൻകളത്തിൽ
കയ്യായ കാലിണയാക്കി കെട്ടി,
അസാദ്ധ്യമാമപ്പണി ചെയ്തതിന്നു
കൃഷ്ണന്നു കൊള്ളാത്തതാ,പ്പുമാൻ താൻ. (൩൭)

---

൩൬. അകൈതവം=കള്ളമില്ലാത്തത്.

൩൭. അത്=ആ പണി. (ജരാസന്ധവധം)

രാജാ:—

അതിശം മമ നിന്റെ ഭള്ളുപോലീ-
ല്ലതിശം നീ പുനരല്പമുത്സവം മേ!
ഭടനെക്കൊല്ലുക, നില്പതെന്തു നിന്റെ?
നരമെയ്യാലപരാധിയാകുമോ ഞാൻ? (൨൮)

അഭിമന്യു:— പൂന്ന അനുഗ്രഹിക്കേണമെന്നതെങ്കിൽ,
പിടിപ്പെട്ടതിന്നുചിതമാം-
മാപ്പരം ചെയ്യു കാൽകളിൽ;
കൈകൊണ്ടാഗ്രഹിക്കാനെ ബന്ദീകൻ
കൈകൊണ്ട വീണ്ടുകൊണ്ടുപോം! (൨൯)

[അനന്തരം ഉത്തരൻ പ്രവേശിക്കുന്നു

ഉത്തരൻ:—

മിഥ്യാപരിഗ്രഹം കഷ്ടമല്ലോ!
മിഥ്യാവചസ്സിൽ പ്രതിപത്തി പൂണ്ടാൽ
യുഗമം തിന്നെപ്പുകഴ്ത്തുമല്ലോ, വാക്കാ-
ലൊതുക്കിയിട്ടും ഞാൻ ഏറെ ലജ്ജ കൊൾവു.
(൩൦)

[അച്ഛനെക്കണ്ടിട്ട്] ഭഗവാനേ, ഞാൻ അഭിവാദ്യം ചെയ്യുന്നു.

സന്യാസി:— നല്ലതു വരട്ടെ!

ഉത്തരൻ:— അച്ഛ, ഞാൻ അഭിവാദ്യം ചെയ്യുന്നു.

രാജാ:— വത്സ, വത്സ കുമാര, ദീർഘായുസ്സായിരിക്കുക.

---

൨൯. ബന്ദീകൻ=കൊണ്ടുവരപ്പെട്ടവൻ.

൩൦. മിഥ്യാപരിഗ്രഹം=വാസ്തവവിരുദ്ധമായ ഗ്രഹം.

ഉണ്ണി, വേല ചെയ്തു ദേവന്മാരെ പൂജിച്ചു കഴിഞ്ഞുവോ?

ഉത്തരൻ:— പൂജിച്ചുകഴിഞ്ഞു. ഏററവും പൂജിക്കേണ്ടവനെ പൂജിക്കുക.

രാജാ:— മകനേ, ആരെ?

ഉത്തരൻ:— ഇതാ, അത്രഭവാൻ ധനഞ്ജയനെ.

രാജാ:— എന്ത്, ധനഞ്ജയനെയോ?

ഉത്തരൻ:— അതേ. ഇദ്ദേഹം

ചുടുകാട്ടിൽനിന്നു വില്ലും
പടുകണ തീരാത്ത തൂണികളുമേന്തി,
അടരിൽ ഭീഷ്മാദ്യന്മാ-
ർക്കടവും ശത്രുക്കൾക്കു ഭയവും നൽകി. (൧൫)

രാജാ:— ഇത് ഇങ്ങിനെയാണല്ലേ?

ബൃഹന്നള:— മഹാരാജാവു പ്രസാദിക്കണേ, പ്രസാദിക്കണേ!

കുട്ടിപ്പറിച്ചു പിടി-
ച്ചിട്ടിപ്പറഞ്ഞതില്ല പൊരുളെങ്കിലും;
ഒട്ടുക്കിട്ടു താൻ താൻ ചെ-
യ്തിട്ടപരൻ ചെയ്തതായ് നിനയ്ക്കുകയാം. (൧൬)

ഉത്തരൻ:— ഇവിടുത്തെ സംശയം തീർക്കുവാൻ ഇതു പറയുന്നു.

കൈക്കണ്ണമേൽ മറവില്ലാ-
യിതാ ഗാണ്ഡീവഞാൺപട്ട്!

ഏറെ മാത്രകഴിഞ്ഞതില്ലി-
ന്നീരാറാണ്ടുകൾ ചെൽകിലും. (൬൨)

ബൃഹന്നള:—
ഇതെൻ, കയ്യ്‌തന്നിൽ, വല്ക-
ലിട്ടിട്ടുണ്ടായി വന്നതായ്
ഉരക്കത്താൽ നിറം മാറി-
ച്ചുവന്നോരു തഴമ്പു താൻ. (൬൩)

രാജാ:— ഞങ്ങൾ നോക്കട്ടെ.

ബൃഹന്നള:—
ഘോരശരനിരയുതിർപ്പൂൽകിയ
ഭരതജൻ ജിഷ്ണുവാണു ഞാനെങ്കിൽ,
ഇതു ഭീമസേനനായ് വരു-
മിതു നൂനം ധർമ്മപുത്രനൃപതിയുമാം. (൬൪)

രാജാ:— അല്ലയോ ധർമ്മരാജ, വൃകോദര, ധനഞ്ജയ, നിങ്ങളെന്താണ് എന്നെ വിശ്വസിയ്ക്കാത്തത്? ആവട്ടെ, സമയമാവട്ടെ. ബൃഹന്നളെ, നീ അകത്തേയ്ക്കു പോയ്ക്കൊൾക.

ബൃഹന്നള:— മഹാരാജാവിന്റെ കല്പന പോലെ.

യുധിഷ്ഠിരൻ:— അർജ്ജുന, അകത്തേയ്ക്കു പോകേണമെന്നില്ല; നമ്മുടെ പ്രതിജ്ഞ അവസാനിച്ചിരിയ്ക്കുന്നു.

അർജ്ജുനൻ:— ജ്യേഷ്ഠന്റെ കല്പന പോലെ.

---

൬൪. ഭരതജൻ=ഭരതവംശത്തിൽ ജനിച്ചവൻ.
ജിഷ്ണു=അർജ്ജുനൻ.

രാജാ:—

പ്രതിജ്ഞ നിറവേററാനായ്-
സ്സത്യസംഗരർ പാണ്ഡവർ
ശൂരന്മാർ വാഴ്കയാൽപ്പാരം
ശുദ്ധമായ്ത്തീർന്നിതെൻകുലം! (൬൬)

അഭിമന്യു:— [ആത്മഗതം] ഈ മാന്യന്മാർ എ-
ന്റെ പിതാക്കന്മാരാണോ? അതുകൊണ്ടു ത-
ന്നെയാണ്,

പഴിച്ചുമെന്നോടെതിരപ്പെടാത്തതും,
ചിരിച്ചുകൊണ്ടെന്നെയുടൻ പഴിപ്പതും,
ശുഭാന്തമായ് ഗോഗ്രഹണപ്രസംഗമെൻ-
പിതാക്കളെക്കണ്ടതുകൊണ്ടു ഭാഗ്യമേ! (൬൭)

[ബഹുമാനത്തോടു] അച്ഛാ,

മുല്പാടു വന്ദിച്ചീലല്ലോ
ത്വൽപ്പാദമറിയാതെ ഞാൻ,
മകന്റെയീത്തെറ്റിൽ മനം
കനിഞ്ഞു തള്ളിടേണമേ? (൬൮)

ഭീമസേനൻ:— മകനേ, വരൂ, വരൂ. നീ പിതാവി-
നൊത്ത പരാക്രമിയായി ഭവിച്ചാലും.

അഭിമന്യു:— ഞാൻ അനുഗൃഹീതനായി.

ഭീമസേനൻ:— മകനേ, അച്ഛനെ വന്ദിക്കൂ.

അഭിമന്യു:— അച്ഛാ, ഞാൻ അഭിവാദ്യം ചെയ്യുന്നു.

---

൬൭. ശുഭാന്തം=ശുഭമായ അവസാനത്തോടു കൂടിയത്.

അൎജ്ജുനൻ:— ഉണ്ണി, വരു, വരു.

ചിത്തം കുളിൎപ്പിച്ചീടുമീ
പുത്രഗാത്രസമാഗമം,
പരിഷ്വജ്യ വാങ്ങു ചെന്നീട്ടു
ദൂരാൽത്തിരിയെവന്നതാം! (൬൯)

ഉണ്ണി വിരാടരാജാവിനെ അഭിവാദ്യംചെയ്യു.

അഭിമന്യു:— ഞാൻ അഭിവാദ്യംചെയ്യുന്നു.

രാജാ:— ഉണ്ണി, വരു, വരു.

ശ്രീമദ്യുധിഷ്ഠിരൻ ചേൎന്ന മനസ്സുറപ്പും,
ഭീമന്റെ കെല്പു,മഥ വാസവിതൻ മിടുക്കും,
മാദ്രേയർതന്നഴക്, ബുദ്ധി, ജഗൽപ്രിയത്വം
ചേൎന്നു കൃഷ്ണനുടെ കീൎത്തിയുമെല്ലു നീ താൻ
(൭൦)

[ആത്മഗതം] ഉത്തരാസഹവാസം എനിയ്ക്കു മനസ്സിലുണ്ടാകുന്നു. ഇപ്പോൾ എന്തു ചെയ്യേണ്ടു? ആവട്ടെ വഴി കണ്ടു. [പ്രകാശം] ആരവിടെ?

ഭടൻ:— (പ്രവേശിച്ചു) മഹാരാജാവു സാമ്രാജ്യോൽകൎഷേണ വൎദ്ധിച്ചാലും!

രാജാ:— കുറെ വെള്ളം.

ഭടൻ:— കല്പനപോലെ. (പോയി പ്രവേശിച്ചു) ഇതാ, തണ്ണീർ.

---

൧൦. വാസവി=ഇന്ദ്രപുത്രൻ. [അൎജ്ജുനൻ]

രാജാ:— (വാങ്ങിയിട്ട്) അർജ്ജുന, ഗോഗ്രഹണത്തിൽ ജയിച്ചതിനു പ്രതിഫലമായി ഉത്തരയെ വാങ്ങിക്കൊൾക.

യുധിഷ്ഠിരൻ:— (ആത്മഗതം) ഇതാ, തല താന്നു!

അർജ്ജുനൻ:— (ആത്മഗതം) എന്റെ ചാരിത്രം ഇളക്കിനോക്കുകയാണോ? (പ്രകാശം) ഹേ, രാജാവേ,

അന്തഃപുരത്തെയെല്ലാം ഞാ-
നമ്മയെപ്പോലെ നണ്ണിനേൻ;
അങ്ങേക്കുമീയുത്തരയെ-
പ്പുത്രനായിട്ടു വാങ്ങുവൻ! (൫൯)

യുധിഷ്ഠിരൻ:— (ആത്മഗതം) ഇതാ, തല ഉയന്നു!

രാജാ:—

ദൃഢമാഹവശൂരനാം പുമാനാ-
അട മൎച്ചയിലില്ലനിന്നിനിടാതെ
ശരിയായ് വിറയേററിവച്ചതാമീ-
പുരവാസത്തിനു തക്കതായ കർമ്മം. (൬൦)

ഇന്നു നല്ല നാളാണ്; ഉണ്ണിയുടെ വിവാഹം ഇന്നുതന്നെ നടത്താം.

യുധിഷ്ഠിരൻ:— ആവട്ടെ, ആവട്ടെ. പിതാമഹന്റെ അടുക്കലേക്ക് ഉത്തരനെ അയയ്ക്കാം.

രാജാ:— അങ്ങയുടെ ഇഷ്ടംപോലെ. ധർമ്മരാജ, വൃ

ദ്രോണർ:— സൂത, പറക, പറക: എങ്ങിനെയാണ് പിടിയിൽപ്പെട്ടുപോയത്?

തേരിങ്ങാനും ചെരിഞ്ഞോ? കുതിര പതറിയോ?
ഭൂമി ചക്രത്തെ നിർത്താൻ
പോരെന്നായോ? കഴിഞ്ഞോ കണകൾ? പിഴനിര-
ക്കേറിയോ? ഞാൺമുറിഞ്ഞോ?
പോരിൽക്കരടേവരുണ്ടാം രഥികനുവിധിയാൽ
ശത്രുശസ്ത്രങ്ങളേറ്റം
ചേരാം വെല്ലാശ്ശുയെന്നാലവനരിയ പറ-
റിഞ്ഞ മേലാപ്പിയല്ലോ. (൧)

സൂതൻ:— തിരുമേനി ധനുർവ്വേദം പുരുഷാകൃതി പൂണ്ടതാണെന്ന് ഇവിടെയ്ക്കറിഞ്ഞുകൂടെയോ?

ഇതിൽബ്ഭയപ്പാൻ ചൊല്ലിയ ദോഷമൊന്നുമി-
ല്ല, സംഖ്യബാണാമ്പിതനാ മഹാരഥൻ
അലാതചക്രോപമമെൻറെ തേരതി-
ന്ത്രണത്തെ കാലാളായവൻ പിടിച്ചതേ. (൨)

എല്ലാവരും:— കാലാളോ?

ദ്രോണർ:— എങ്ങിനെയുള്ളവനാണ് ആ കാലാൾ?

സൂതൻ:— രൂപമോ പരാക്രമമോ അടിയൻ പറയേണ്ടു?

ഭീഷ്മർ:— രൂപം സ്ത്രീകൾക്ക്; പുരുഷന്മാർക്ക് പരാക്രമമാണ്. അതിനാൽ അവൻറെ പരാക്രമം പറയുക.

---

൧. രഥികൻ=തേരിലേറി പൊരുതുന്നവൻ.

ദ്രോണർ:— ഹേ, ഗാന്ധാരരാജാവേ, ഇതിലും ഭവാ
ന്നു സംശയമുണ്ടോ?

ഉദ്ധതന്മാരാം വലിയ്ക്കുമോ വി-
ല്ലി, ടിവാളിന്റെയിരമ്പൽ ചേർത്തു പോരിൽ
രവി,യുതർബാണരാജിയാലും
വെയിലേററാട്ടിടയന്നുമിച്ചുപോമോ? (൫൬)

ഭീഷ്മർ:— ഗാന്ധാരീനന്ദന, വെളുവായിപ്പറയാം.
അങ്ങേയ്ക്കു മനസ്സിലായില്ലേ,
ബാണപുംഖാക്ഷരം ചേർന്ന
ഞാൺനാവിൻ വചനങ്ങളാൽ?
വിൽ വലിയ്ക്കുന്നു പാർത്ഥൻ താൻ;
ചെവി നൽകീലയോ ഭവാൻ? (൫൭)

സൂതൻ:— [പ്രവേശിച്ച്] തിരുമേനി വിജയിച്ചാലും!
ഒരു ശാന്തികർമ്മം കഴിയ്ക്കണം.

ഭീഷ്മർ:— എന്തിന്?

സൂതൻ:—

ഇതങ്ങു ചെയ്യാവതല്ലോ
ധ്വജത്തെക്കണേ തീണ്ടിയാൽ;
ഇതാ, ഞങ്ങടേയാ ബാണം!
കടയ്ക്കൽക്കാണ്മതുണ്ടു പേർ. (൫൮)

ഭീഷ്മർ:— കൊണ്ടുവരു.

[സൂതൻ കൊണ്ടു ചെല്ലുന്നു.]

---

൫൭. ഞാണൊലികളെ വാക്കുകളായി കല്പിച്ചിരിയ്ക്കുന്നു.

ഭീഷ്മർ:— [വാങ്ങി നോക്കിയിട്ട്] ഉണ്ണീ, ഗാന്ധാര രാജാവേ, പ്രായാധിക്യത്താൽ എന്റെ കണ്ണിന്നു കാഴ്ച പോരാ. ഇതൊന്നു വായിക്കൂ.

ശകുനി:— [വാങ്ങി വായിച്ചിട്ട്] അർജ്ജുനന്റെ. [എന്നു വിളിച്ചുപറയുന്നു. അമ്പു ദ്രോണരുടെ കാല്ക്കൽ വീഴുന്നു.]

ദ്രോണർ:— [സന്തോഷത്തോടെ] ഉണ്ണീ, വത്സ, വത്സ!

ഇതാ, ഭീഷ്മരെ വന്ദിപ്പാ-
നെൻശിഷ്യൻ വിട്ട സായകം,
എന്നെ ക്രമേണ വന്ദിപ്പാൻ
മന്നിൽ വീണിതു കാല്ക്കലായ്! (൧൯)

ശകുനി:— ശരംകൊണ്ടുള്ള ഊഹം ശരിയല്ല.

മടനർജ്ജുനനെന്നൊരുത്തനുണ്ടോ,
ദൃഢമീയമ്പവനെയ്തു വിട്ടതാവാം,
അഥവാ, തെളിവായ് വരുത്തിടേണം
ചിതമാമുത്തരമുള്ള കയ്യെഴുത്തും. (൨൦)

ദുര്യോധനൻ:—

അവർക്കു രാജ്യം നൽകിപ്പൂ-
നസ്തും, ചൊൽവതാകിലോ!
ദൃഢം ധർമ്മജനെക്കണ്ടാൽ
കൊടുക്കാം പാതി നാടു ഞാൻ. (൨൧)

ഭടൻ:— [പ്രവേശിച്ചു്] മഹാരാജാവു ജയിച്ചാലും! വിരാടനഗരത്തിൽനിന്ന് ഒരു ദൂതൻ വന്നിരിക്കുന്നു.

---

൨൧. അനുഷ്ടുപ്പ്

ദുര്യോധനൻ:— കൂട്ടിക്കൊണ്ടു വരൂ.

ഭടൻ:— മഹാരാജാവിന്റെ കല്പന പോലെ. [പോ
    യി]

[പിന്നെ ഉത്തരൻ പ്രവേശിക്കുന്നു.]

ഉത്തരൻ:—

ഊറ്റം തുരഗങ്ങളെപ്പൂട്ടവ-
    ണ്ടിലോടിച്ചിട്ടിലും,
കാറ്റുവഴി പോരുവാൻ മമ രഥം
    വിളംബിച്ചുപോയ്;
കിരീടിശരകൃത്തരാം കരികളാൽ
    നിരപ്പറ്റതാം
ധരിത്രിയിൽ തെന്നിയാണഹഹ! പോ-
    ന്നതെൻവാജികൾ. (വ. വ.)

[എല്ലാവരേയും തൊഴുത്] ആചാര്യപിതാമഹാദി
കളായ എല്ലാ രാജകുമാരന്മാരേയും ഞാൻ അ
ഭിവാദ്യംചെയ്യുന്നു.

എല്ലാവരും:— ഉണ്ണീ, ദീർഘായുഷ്മാനായിരിക്കുക!

ദ്രോണർ:— അവിടുന്ന്, വിരാടമഹാരാജൻ എന്താ
    ണ പറഞ്ഞയച്ചിട്ടുള്ളത്?

ഉത്തരൻ:— അവിടുന്നല്ല എന്നെ അയച്ചത്

ദ്രോണർ:— പിന്നെ ആരാണ്? ഉണ്ണിയെ പറഞ്ഞയ
    ച്ചത്?

---

വ. വ. വിളംബിച്ചു=താമസിച്ചു കിരീടിശരകൃത്തർ=അർജ്ജു
നന്റെ ബാണങ്ങളേറ്റു മെയ് മുറിഞ്ഞവർ.

ഉത്തരൻ:— അത്രഭവാൻ യുധിഷ്ഠിരൻ.

ദ്രോണർ:— എന്താണ് ധർമ്മരാജൻ പറഞ്ഞയച്ചിട്ടുള്ളത്?

ഉത്തരൻ:— കേട്ടാലും:

ഉത്തരയെ സ്നുഷയായ് മേ
കിട്ടി, നൃപന്മാരെ ഞാൻ ക്ഷണിച്ചിരുന്നു,
അവിടെത്താനോ? ഇങ്ങോ?
പരിണയമെവിടത്തിൽ വെച്ചു ചെയ്യേണ്ടു?
(൫൩)

ശകുനി:— അവിടെത്തന്നെ, അവിടെത്തന്നെ!

ദ്രോണർ:—

ഏവം ഞാൻ വർത്തയെത്തിരിച്ചേൻ,
തീർന്നിട്ടില്ലയിരുരാത്രിയും,
ധർമ്മത്താലെ വാങ്ങാം ഭിക്ഷ
ധർമ്മത്താൽത്തന്നെ നൽക മേ, (൫൪)

ദുര്യോധനൻ:—

ഓമേവം, രാജ്യമിതാ നൽകി
മുമ്പെട്ടൽപ്പാണ്ഡവർക്ക ഞാൻ:
ചത്താലും മർത്ത്യരെപ്പോതം
സത്യം നിൽക്കുകിൽ നിൽക്കുമേ!

---

൫൪. ധർമ്മപാണ്ഡവന്മാരുടെ ധർമ്മാചാരം.

ദ്രോണർ:—

അഹോ! സന്തുഷ്ടർ നാമെല്ലാം
ഗൃഹച്ഛിദ്രം നശിയ്ക്കയാൽ
ഇമ്മട്ടൊക്കെയെപ്പോഴിരിയ്ക്കട്ടെ
നമ്മൾതൻ നൃപപുംഗവൻ!

[എല്ലാവരും പോയി. മൂന്നാം അങ്കം കഴിഞ്ഞു]



